പ്രതിവാരപ്രഭാഷണം (The Sermon for the week)

# ക്രിസ്ത്യാനി എന്തിനായി വിളിക്കപ്പെട്ടിരിക്കുന്നു

(എം. ൧൦൧)

"അവൻ തന്നോടുകൂടെ ഇരിപ്പാനും പ്രസംഗിക്കേണ്ടതിന്നു് അയപ്പാനും ഭൂതങ്ങളെ പുറത്താക്കേണ്ടതിന്നു് അധികാരം ഉണ്ടാകുവാനും പന്തിരുവരെ നിയമിച്ചു. (വി. മർക്കോസ് 3. 14)

നമ്മുടെ കർത്താവു് അപ്പോസ്തോലന്മാരെ തെരഞ്ഞെടുത്തതെന്തിനായിട്ടായിരുന്നു? ആ ഉദ്ദേശ സാദ്ധ്യത്തിനായോ ഓരോ ക്രിസ്ത്യാനിയും വിളിക്കപ്പെട്ടിരിക്കുന്നതു്? എല്ലാ വിശ്വാസികൾക്കും ശ്രദ്ധാർഹമായ ചോദ്യങ്ങളാണിവ എന്നുള്ളതിനു സംശയമില്ല. ഒന്നാമതായി, ഓരോ ക്രിസ്ത്യാനിയും വിളിക്കപ്പെട്ടിരിക്കുന്നതു് കർത്താവിനോടുകൂടി ഇരിപ്പാനാണു്. കർത്താവുമായുള്ള സഹവാസവും സംസർഗ്ഗവുമാണു പ്രഥമവും പ്രധാനവുമായ കാര്യം. ഇതു നമ്മുടെ അവശ്യം മാത്രമല്ല, കർത്താവിന്റെ അവശ്യവും കൂടിയാണു്. കർത്താവിന്റെ സഹവാസം നമുക്കു് അത്യന്താപേക്ഷിതമാണു്. "എന്നെ കൂടാതെ നിങ്ങൾക്കു യാതൊന്നും ചെയ്‌വാൻ കഴിയുകയില്ല." യഥാർത്ഥ ക്രിസ്തീയ ജീവിതം നയിക്കുവാൻ ക്രിസ്തുവിന്റെ സാന്നിദ്ധ്യവും സഹായവും കൂടാതെ ആർക്കും സാദ്ധ്യമല്ല. ആ വിധത്തിൽ നോക്കുമ്പോൾ കർത്താവിനെ കൂടാതെ നമുക്കു ജീവിതംതന്നെ സാദ്ധ്യമല്ല. എന്നാൽ സർവ്വശക്തനായ കർത്താവിനു നമ്മെക്കൊണ്ടെന്താണാവശ്യം. ബലഹീനരും പാപികളുമായ നാം തനിക്കു് ഒഴിച്ചുകൂടാത്തവരായിരിക്കാൻ വഴിയില്ല, എന്നാൽ കർത്താവു പന്തിരുവരെ "തന്നോടുകൂടെ ഇരിപ്പാൻ" തെരഞ്ഞെടുത്തു എന്നു പറയുമ്പോൾ അതു് അവരുടെ പ്രയോജനത്തിനുവേണ്ടി മാത്രമായിരുന്നു എന്നു വിചാരിക്കുന്നതു ശരിയായിരിക്കയില്ല. കാരണം, കർത്താവു മനുഷ്യന്റെ സഖിത്വം അതിയായി കാംക്ഷിച്ചിരുന്നു എന്നുള്ളതാണു്. ശിഷ്യന്മാരുടെ സാന്നിദ്ധ്യവും സ്നേഹവും തന്നെ വളരെ വിലമതിച്ചിരുന്നു. കർത്താവു നമുക്കു് അത്യന്താപേക്ഷിതമായിരിക്കുന്നപ്രകാരം നാം കർത്താവിനു് അത്യന്താപേക്ഷിതമല്ല. എന്നാൽ താൻ സ്നേഹമാണു്. സ്നേഹത്തിനു തനിയെ ജീവിക്കുക സാദ്ധ്യമല്ല. വിശുദ്ധ ത്രിത്വത്തിൽതന്നെ കർത്താവിനു നിത്യമായി അനുഭവസാദ്ധ്യമായ സ്നേഹവും സംസർഗ്ഗവും സൃഷ്ടികളായ നമ്മിലേക്കും വ്യാപരിക്കാതെതരമില്ല. തന്റെ സ്നേഹം അതിരില്ലാത്തതും അന്തമില്ലാത്തതുമാണു്. നമ്മുടെ സഖിത്വത്തെ വിലമതിക്കത്തക്ക വിധത്തിലാണു് താൻ നമ്മെ വിളിച്ചിരിക്കുന്നതു്. സ്നേഹത്തിന്റെ ഈ വിളിയെ നാം വേണ്ടത്ര വിലമതിക്കുന്നുണ്ടോ.?,

രണ്ടാമതായി "പ്രസംഗിക്കേണ്ടതിന്നു് അയപ്പാൻ" നാം വിളിക്കപ്പെട്ടിരിക്കുന്നു. ഓരോ ക്രിസ്ത്യാനിയും പ്രസംഗിക്കുവാൻ ചുമതലപ്പെട്ടവനാണോ? പ്രസംഗപീഠത്തിൽ കയറി പ്രൗഢമായ പ്രഭാഷണങ്ങൾ നടത്തുവാൻ നമ്മിൽ പലരും അപ്രാപ്തരായിരിക്കാം. സാധാരണ മനസ്സിലാക്കുന്ന അർത്ഥത്തിലുള്ള "പ്രസംഗം" ദൈവം നമ്മിൽ ഭൂരിപക്ഷം പേരിൽനിന്നും പ്രതീക്ഷിക്കുന്നില്ല, നിശ്ചയം. എന്നാൽ "പ്രസംഗം" എന്ന പദത്തിന്റെ വ്യാപ്തി നാം ധരിക്കുന്നതിൽ കൂടുതലാണു്. ഒരു വിശുദ്ധ ജീവിതത്തിന്റെ മൗനമായ പ്രഭാഷണമാണു് ഏററവും മഹത്തായ പ്രസംഗം. ദൈവസ്നേഹം നിറഞ്ഞു കവിഞ്ഞു നാനാമാർഗ്ഗങ്ങളിൽകൂടി പ്രവഹിക്കത്തക്കവണ്ണം ആത്മീയ നിറവുള്ള ഒരു ജീവിതം അനേകം പ്രസംഗങ്ങളേക്കാൾ കൂടുതലായി മററുള്ളവരെ കർത്താവിലേക്കു് ആകർഷിക്കുന്നു. "ഞാൻ മനുഷ്യരുടെയും ദൂതന്മാരുടെയും ഭാഷകളിൽ സംസാരിച്ചാലും എനിക്കു സ്നേഹമില്ല എങ്കിൽ ഞാൻ മുഴങ്ങുന്ന ചെമ്പോ ചിലമ്പുന്ന കൈത്താളമോ അത്രെ." നാമെല്ലാവരും പ്രസംഗിച്ചുകൊണ്ടേയിരിക്കുന്നു. ചിലരുടെ പ്രസംഗം മുഴങ്ങുന്ന ചെമ്പോ ചിലമ്പുന്ന കൈത്താളമോ പോലെ അർത്ഥശൂന്യവും നിഷ്പ്രയോജനകരവുമാണു്. അതിനു കാരണം സ്നേഹത്തിന്റെയും യഥാർത്ഥത്തിന്റെയും അഭാവമാണു്. പ്രസംഗിക്കേണ്ട ആവശ്യം ഇല്ല, നന്നായി ജീവിച്ചാൽ മതി എന്നു പറയുന്നതു് അത്ര ശരിയായിരിക്കയില്ല. നമ്മുടെ കർത്താവു ജീവിക്ക മാത്രമല്ല ചെയ്തതു്, പ്രസംഗിക്കകൂടെ ചെയ്തു. പരീശന്മാരും പ്രസംഗിച്ചു. എന്നാൽ അവരുടെ പ്രസംഗം കഴമ്പില്ലാത്തതായിരുന്നു. അനുഭവ യഥാർത്ഥ്യത്തിന്റെ അടിത്തട്ടിൽനിന്നു പുറപ്പെടുന്ന പ്രസംഗത്തോടു് ആർക്കും വഴക്കില്ല. യഥാർത്ഥ്യരഹിതമായ ജല്പനത്തെയാണു് നാം വെറുക്കുന്നതു്. ശരിയായ പ്രസംഗത്തിനു സ്ഥാനമുണ്ടെങ്കിലും എല്ലാവരും പ്രസംഗിച്ചേ തീരൂ എന്നില്ല. എന്നാൽ നമ്മുടെ ജീവിതംതന്നെ ഒരു പ്രസംഗമാണെന്നുള്ള പരമാർത്ഥം നാം വിസ്മരിക്കരുതു്. നന്മയെങ്കിലും തിന്മയെങ്കിലും ആ പ്രസംഗം എപ്പോഴും തുടരുന്നു. വാക്കുകൊണ്ടു പ്രസംഗിക്കുവാനുള്ള കഴിവു് എല്ലാവർക്കുമില്ലെങ്കിലും ജീവിതംകൊണ്ടു പ്രസംഗിക്കാതിരിപ്പാൻ ഒരു മനുഷ്യനും കഴിയുന്നതല്ല. ആ പ്രസംഗം കർത്താവിന്റെ ഇഷ്ടാനുസരണം നിർവ്വഹിക്കുവാൻ നാം ചുമതലപ്പെട്ടവരാണു്. ദൈവം നമുക്കു തന്നിട്ടുള്ള എല്ലാ താലന്തുകളെയും ഈ ഉദ്ദേശ സാദ്ധ്യത്തിനായി നാം പ്രതിഷ്ഠിക്കേണ്ടിയിരിക്കുന്നു. നമ്മുടെ താലന്തുകളെ മാത്രമല്ല, നമ്മുടെ ജീവിതത്തിലുള്ള പ്രയാസങ്ങളെയും പ്രതിബന്ധങ്ങളെപോലും കർത്താവിന്റെ സേവനത്തിനു ആയുധങ്ങളാക്കിത്തീർക്കുവാൻ നമുക്കു കഴിയും.

മൂന്നാമതായി "ഭൂതങ്ങളെ പുറത്താക്കേണ്ടതിന്നു് അധികാരം ഉണ്ടാകുവാൻ" കർത്താവു പന്തിരുവരെ തെരഞ്ഞെടുത്തു. പൈശാചിക ശക്തികളെ എതിരിടേണ്ടവരാണു ക്രിസ്ത്യാനികൾ. ആദ്യമായി അവനവന്റെ ഹൃദയത്തിലുള്ളവയെതന്നെ എതിർക്കേണ്ടിയിരിക്കുന്നു. കോപം, അസൂയ, അഹംഭാവം, ദ്രവ്യാഗ്രഹം, അശുദ്ധി മുതലായ അനേകം നശീകരണ ശക്തികളോടു നാം പോരാടണം. എന്നാൽ ആന്തരീയമായ ഈ പോരാട്ടം മാത്രം പോരാ, ലോകത്തിലെവിടെയും ദൃശ്യമാകുന്ന ഏതാദൃശ ശക്തികളോടും പടവെട്ടേണ്ടതു നമ്മുടെ കടമയാണു്. ഈ പോരാട്ടത്തിൽ വിജയം നിശ്ചയമാണു്. "നാമോ, നമ്മെ സ്നേഹിച്ചവൻ മുഖാന്തരം ഇതിൽ ഒക്കെയും പൂർണ്ണജയം പ്രാപിക്കുന്നു. അജയ്യമായ ആയുധങ്ങളാണു നമുക്കു നൽകപ്പെട്ടിരിക്കുന്നതു്. "നിങ്ങളുടെ അരയ്ക്കു സത്യം കെട്ടിയും, നീതി എന്ന കവചം ധരിച്ചും, സമാധാന സുവിശേഷത്തിനായുള്ള ഒരുക്കം കാലിനു ചെരിപ്പാക്കിയും എല്ലാററിനും മീതെ ദുഷ്ടന്റെ തീയമ്പുകളെ ഒക്കെയും കെടുക്കുവാൻ തക്കതായ വിശ്വാസം എന്ന പരിച എടുത്തുകൊണ്ടും നിൽപ്പിൻ. രക്ഷ എന്ന ശിരസ്ത്രവും ദൈവവചനം എന്ന ആത്മാവിന്റെ വാളും കൈക്കൊൾവിൻ (എഫേസ്യർ 6. 14–18) കർത്താവിനോടുള്ള നിത്യ സഖിത്വം പാലിക്കുക, വാക്കുകൊണ്ടും ജീവിതംകൊണ്ടും കർത്താവിനെ സാക്ഷിക്കുക.

# വിശ്വദീപം.

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻ തരകൻ)

### സമുദ്രസഞ്ചരണം

(അന്നനട

ജനങ്ങളെപ്പറഞ്ഞയച്ചു വിശ്രമം
മനസ്സിനെങ്കിലും വരുത്തുവാനൊരു
തരവും കാണാതെ വലഞ്ഞസൽഗുരു
പറഞ്ഞുതന്നുടെ സുശിഷ്യരോടിത്ഥം
"ത്വരിതം തോണിയിൽക്കയറി നിങ്ങളാ
മറുകരയിൽച്ചെന്നടുക്കുവിൻ, പോവിൻ,"
ജലനിധിപോലെ പരന്നു കണ്ടൊരു
ജനതതിയുടെ നടുവിലേകനായ്
ഗുരുവിനെ വിട്ടുപിരിഞ്ഞു പോകുവാൻ
കരുത്തില്ലാതവർ വിഷണ്ണരായ്നിന്നു.
കയറിനാർ, ഗുരുവരാജ്ഞയാൽ തോണി-
ക്കകത്തു ശിഷ്യന്മാർ വെടിഞ്ഞുക്രലത്തെ.
പിരിഞ്ഞുപോയിജനം ഗുരുകുലദിന—
കരനട്ടുത്തുള്ള ഗിരിയെ പ്രാപിച്ചു.
സ്വതാതനോടായി രഹസ്യഭാഷണം
സ്വതന്ത്രമായ്ച്ചെയ്തു വരങ്ങൾ നേടിനാൻ.
മദഗജത്തിന്റെ കോലവിളിക്കൊത്ത
മഹാരവംതദാ മുഴങ്ങി വാനെങ്ങും.

കൊടിയകാറ്റൊന്നു കുതിച്ചുവന്നെത്തി
പിടിച്ചൊടിച്ചിട്ടുമഹീരുഹങ്ങളെ.
കുടിലുകളെല്ലാം തകർന്നുമേടകൾ-
മുടികളോടൊന്നിച്ചുടർന്നു പോയ്പോയി-
കറുത്തജീമൂതക്കരിമ്പുലിക്കൂട്ടം
കുതിച്ചുചീറിപ്പാഞ്ഞണഞ്ഞു വിണ്ണിലായ്.
സമീപത്തിൽ ശാന്തിവരിച്ചിരുന്നിയ
സലിലധിയിലെത്തരംഗസഞ്ചയം
ഗഗനത്തെത്തൊടാനെടുത്തുചാടുന്ന
നഗങ്ങളെപ്പോലെ ഭയങ്കരങ്ങളായ്
ഗിരിമുടിയിൽനിന്നഖിലേശൻ, തന്റെ
തിരുമിഴിനീട്ടിക്കടലിൽ നോക്കവേ,
ഇളകിവല്ലാതെ മറിഞ്ഞു ഗർജ്ജിച്ചു
വളരുമാക്കടൽ നടുവിലായി തദാ
സ്വശിഷ്യന്മാർ മുദാകയറിയ തോണി
സ്വലക്ഷ്യമൊക്കെയും വെടിഞ്ഞു വാരിയിൽ
കറങ്ങിയുംതിരസ്സിടയിലകപ്പെട്ടും
ചരിഞ്ഞും മുങ്ങിയും കിടപ്പതു കണ്ടു.
തടിൽക്കൊടികളാം കരാളഖഡ്ഗങ്ങ—
ളുടനുടൻ പരം പുളഞ്ഞുകാണായി.
ഇരുണ്ടഭൂതലമെതിർസമീരണൻ
പിരണ്ടുമാനസം വിഗതവിശ്വാസം.

---

വാക്കിയില്ല. എരിവുകാരനായ ഒരു യഹൂദനെപ്പോലെ ക്രിസ്തു സംസാരിച്ചതിൽ അവർ യാതൊരു അസാംഗത്യവും കണ്ടില്ല. യേശുവിന്റെ ഹൃദയത്തെ കുത്തിത്തുളച്ച കഠിനവേദന ആർക്കും ഊഹിക്കാം. ഒരിക്കൽക്കൂടി ആ ക്ഷമാസമ്പന്നന്റെ യത്നം അവരുടെ ധാരണാവൈകല്യത്തിൽ മുട്ടിത്തിരിഞ്ഞു നിഷ്ഫലമായിപ്പോയി. "അദ്ദേഹം പറഞ്ഞതെന്തെന്നു അവർ ഗ്രഹിച്ചില്ല."

അത്യാഗാധമായ വ്യഥയിൽ, ക്രിസ്തുവിനു അല്പം സന്തോഷം പ്രദാനം ചെയ്തതു് ആ സ്ത്രീയായിരുന്നു. അവളുടെ വിശ്വാസം ആ വലിയ വിടവു നികത്താൻ പര്യാപ്തമായിരുന്നു. ഒരു യഹൂദൻ പ്രതിബന്ധങ്ങളെ മറികടന്നു മുമ്പോട്ടു പോകാൻ വിസമ്മതിച്ച സ്ഥാനത്തു്, ആ പുറജാതി സ്ത്രീയുടെ വിനയവും വിശ്വാസവും ചാടിക്കടന്നു—വിജയവും ഹൃദയാഭിലാഷവും കണ്ടുമുട്ടുന്നതിനു്!

ക്രിസ്തുവിനെന്തോ അബദ്ധം പറ്റിയതായി വിചാരിച്ചു, അദ്ദേഹത്തിനുവേണ്ടി ആരും വാദിക്കേണ്ടതായിട്ടില്ല. തന്റെ ശിഷ്യന്മാർക്കു പരിശീലനം നൽകുക പ്രഥമ കർത്തവ്യമായി പരിഗണിച്ചു മുമ്പോട്ടുപോയ യേശുവിനെ നോക്കിക്കൊണ്ടു പരിചിന്തിക്കുമ്പോൾ, ഈ സംഭവം നമുക്ക് വളരെ വ്യക്തമായി മനസ്സിലാകാതിരിക്കയില്ല, എന്തൊരു സാമർത്ഥ്യം. ഓരോ സന്ദർഭവും അദ്ദേഹം എത്ര വിദഗ്ദ്ധമായി പ്രയോജനപ്പെടുത്തുന്നു. ഇതാണു നമ്മുടെ ഗുരുവിന്റെ യഥാർത്ഥ ചിത്രം. എല്ലാപ്രകാരത്തിലും നമ്മെപ്പോലെതന്നെ പരീക്ഷിതനാണെങ്കിലും, പാപരഹിതനായി, നിഷ്കന്മഷനായി, ജീവിച്ച ഗുരു. ദുർബലയും നിസ്സഹായയുമായ ഒരു വനിത, വിനീതയായി, തന്റെ ഹൃദയഭാരത്തെ തിരുമുമ്പിൽ സമർപ്പിച്ചു സഹായം അഭ്യർത്ഥിക്കുന്നു. പരമപാവനനായ നമ്മുടെ ഗുരു. അവളെ ആട്ടിയോടിക്കുകയോ, അവളോടു കോപിക്കുകയോ അവളെ ഭർത്സിക്കുകയോ?

ലേഖനത്തിനു ഫുട്ട്നോട്ടായി ബുളറിൽ പത്രാധിപ ഇപ്രകാരം എഴുതുന്നു.

പൗരസ്ത്യരാജ്യങ്ങളിൽ ആംഗ്യങ്ങൾ കൂടാതെ യാതൊരു സംഭാഷണവും പൂർണ്ണമല്ലെന്നു നമുക്കറിയാം. ചെറിയ ഒരു കരചലനം, നയനവിക്ഷേപം തുടങ്ങിയവ ചിലപ്പോൾ, ഉപയോഗിച്ച പദസമുച്ചയത്തെക്കാൾ അർത്ഥഗാംഭീര്യമുള്ളവയായി അനുഭവപ്പെടാറുണ്ട്. യേശുവിന്റെ ഒരു നയനവി

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. യെഹസ്കിയേൽ. 43. 1—7.

യെഹസ്കിയേലിന്റെ പ്രവചനങ്ങൾ അത്ര സുഗ്രാഹ്യമല്ല. അങ്ങനെ സുഗ്രാഹ്യമല്ലാതെ വന്നതിനു കാരണം ബാബിലോണ്യ ആക്രമണം (ബി. സി. 586) നിമിത്തം യെറുശലേംദേവാലയത്തിനു ഭവിച്ച നാശംമൂലം യിസ്രായേൽജാതിയുടെതന്നെ വിശ്വാസത്തിനു ഭംഗം വന്നതുകൊണ്ട് അതിനെതിരായി പോരാടേണ്ടിവന്നതാണ്. യെറുശലേംദേവാലയത്തിനു ഭവിച്ച നാശംമൂലം രണ്ടുവിധത്തിലുള്ള ചിന്താഗതി ജനമദ്ധ്യേ ഉയർന്നിരുന്നു. ദേവാലയത്തിന്റെ നാശം നിമിത്തം ദൈവം തന്റെ ജനങ്ങളെ പാടെ കൈവെടിഞ്ഞു എന്നു വിശ്വസിച്ചു ദൈവസാന്നിദ്ധ്യത്തിലുള്ള സർവ്വ വിശ്വാസവും നശിച്ചവർ ഒരു ഭാഗത്ത്. ദേവാലയനിർമ്മാണം നിഷ്പ്രയാസം സാധിക്കാമെന്നും അങ്ങിനെ ദൈവസാന്നിദ്ധ്യം സുസ്ഥിരമാക്കാമെന്നും ചിന്തിച്ചിരുന്ന മറ്റൊരു വിഭാഗം മറുവശത്ത്. ഇവരുടെയിടയിൽ നിന്നുകൊണ്ട്, ബാബിലോണ്യ ആക്രമണമല്ല, യിസ്രായേൽജാതിയുടെ ഭയങ്കര പാപമാണ് ദൈവം അവരെ ഉപേക്ഷിക്കുവാൻ കാരണമാക്കിയതെന്നു പഠിപ്പിക്കുവാൻ പ്രവാചകൻ നിർബന്ധിതനായി. ഇന്നത്തെ നമ്മുടെ വായനഭാഗം, ദൈവത്തിനായി നിർമ്മിക്കപ്പെടുന്ന നൂതനആലയത്തിൽ തന്റെ സാന്നിദ്ധ്യം ഉണ്ടായിരിക്കുമെന്നു വിവരിക്കുന്നു. ദൈവസാന്നിദ്ധ്യത്തിലുള്ള നമ്മുടെ വിശ്വാസം പുതുക്കുകയും തന്റെ പ്രഭാവത്തിനു വിരുദ്ധമായി നമ്മിൽ ബീജാവാപം ചെയ്യുന്ന പാപങ്ങളെ കണ്ടുപിടിക്കുകയും ചെയ്യാം.

---

ക്ഷേപം ആ സ്ത്രീയോടു ഇപ്രകാരം സംഭാഷിച്ചതായി അനുമാനിക്കരുതോ? "തീർച്ചയായും ഞാൻ നിന്നെ സഹായിക്കാം, എന്നാൽ, അല്പം ക്ഷമിക്കുക. എനിക്കു ഒരു കാര്യം ആദ്യമായി ചെയ്യേണ്ടതുണ്ട്?" അടുത്തതായി യേശുവും ശിഷ്യന്മാരുമായുള്ള സംഭാഷണം നടന്നുകൊണ്ടിരുന്നപ്പോൾ, സിറോ-ഫൊയ്നീക്യക്കാരി സ്ത്രീയുടെ വിശ്വാസവും സഹകരണവും സന്ദർഭാനുസാരികമായി വികസിക്കുന്നു. അവസാനം യേശു അവളുടെ നേരെ തിരിഞ്ഞ് അവളുടെ അഭിലാഷം സാധിപ്പിച്ചുകൊടുക്കുന്നു.

ചൊവ്വാ. മലാഖി 3. 1—4.

ഈ ഭാഗത്ത്, സംശയവും പ്രത്യാശയും രണ്ടും ദൃശ്യമാണ്. ദൈവസാന്നിദ്ധ്യം ദേവാലയത്തിലേക്കു തിരികെ വന്നിട്ടില്ലെങ്കിലും തിരിച്ചുവരുമെന്നുള്ള വിശ്വാസവും പ്രത്യാശയും അവിടെ കാണ്മാനുണ്ട്. കർത്താവും ദൂതനും വരുമെന്നുള്ള പ്രവാചകപ്രഖ്യാപനത്തിൽ വരുവാനിരിക്കുന്ന മനുഷ്യാവതാരത്തെപ്പറ്റിയുള്ള സൂചന നാം കാണുന്നു. ലോകത്തിലേക്കു വരുവാൻ പാടില്ലാത്തവിധം ദൈവം അത്ര അത്യുന്നതനും പ്രാഭവമുള്ളവനും ആണെങ്കിൽതന്നെയും അവൻ തന്റെ പ്രതിനിധിയെ അയയ്ക്കാതിരിക്കുകയില്ല എന്നു യഹൂദന്മാർ വിശ്വസിച്ചിരുന്നു. യഹോവയുടെ ദൂതൻ എന്ന സംജ്ഞയാൽ, ദൃശ്യരൂപത്തിൽ തൽക്കാലത്തേക്കായി ദൈവം ഇറങ്ങിവരുന്നു എന്ന അർത്ഥം അന്തർലീനമായിക്കിടക്കുന്നു. യേശുമശിഹാ വരുവോളം അതിൽപരമായി യാതൊന്നും ഗ്രഹിക്കുവാൻ യഹൂദന്മാർക്കു കഴിഞ്ഞിരുന്നില്ല. ക്രിസ്തുവിൽ ദൈവം ലോകത്തിലേക്കു ഇറങ്ങിവരികയാണു ചെയ്തതു. "അവൻ വരുന്ന ദിവസത്തെ ആർക്കു സഹിക്കാം" നമ്മുടെ മദ്ധ്യത്തിൽ, ദൈവത്തിന്റെ സാന്നിദ്ധ്യത്തെപ്പറ്റി നമുക്കുറപ്പുണ്ടെങ്കിലും നമ്മുടെ പ്രാർത്ഥനാനുഭവം നിരാശയ്ക്കും പ്രത്യാശയ്ക്കുമിടയ്ക്കുള്ള ഒരു തേങ്ങലല്ലേ?

ബുധൻ. യോഹ: 1. 9—14.

ലോകം അതിന്റെ ആരംഭംമുതൽ നോക്കിപാർത്തുകൊണ്ടിരുന്ന കാര്യം എപ്രകാരം നിറവേറി എന്നു ഈ ഭാഗത്തു രേഖപ്പെടുത്തിയിരിക്കുന്നു. അതിനായി നോക്കിപാർത്തിരുന്നതു യഹൂദന്മാർ മാത്രമല്ല. ഗ്രേക്കരും "സത്യ"ത്തിനായി നോക്കിപാർത്തിരുന്നവരത്രേ. "ദൈവത്തിന്റെ വചനത്താൽ—യേശുമിശിഹായാൽതന്നെ— ഏശായായും പ്ലേറ്റോയും സൊറോആസ്റ്ററും, ബുദ്ധനും, കൺഫ്യൂഷ്യസും എല്ലാം അവർ പ്രഖ്യാപിച്ച സത്യങ്ങൾ എല്ലാം ഗ്രഹിക്കുകയും സംസാരിക്കുകയും ചെയ്തു." സർവ്വമനുഷ്യരുടെ പ്രത്യാശകളും സംശയങ്ങളും ഭാഗികദർശനങ്ങളും എല്ലാം യേശുവിൽ സഫലമായി. തന്നിൽ സാധിതമായതു ദൈവത്തിന്റെ സാന്നിദ്ധ്യംതന്നെ ആയിരുന്നു. അവനോ മനുഷ്യസ്വഭാവം സ്വീകരിച്ച ദൈവവചനമായിരുന്നു. അവൻ പ്രകാശവും ജീവനും ആയി വന്നു. വളരെ ചുരുക്കംപേർമാത്രം അവനെ തിരിച്ചറിഞ്ഞു. അവനെ തിരിച്ചറിഞ്ഞവർ അവന്റെ പുതിയ ജനനത്തിനവകാശികളായി. അങ്ങനെ സാധിതമായ മനുഷ്യാവതാരത്തിന്റെ മഹത്വം അതിൽ പ്രകടമായ വലിയ വിനയത്തിൽ സ്ഥിതിചെയ്യുന്നു.

വ്യാഴം. മർക്കോസ് 6. 34—44.

ഈ സംഭവം സാധാരണജനങ്ങൾ തെറ്റിധരിക്കുകയാണു ചെയ്തതു. അതിന്റെ ലൗകികവശം കണ്ടു തൃപ്തരായ ജനക്കൂട്ടവും അതിൽ അത്ഭുതാധീനരായ ശിഷ്യവൃന്ദവും. എന്നാൽ അവർ അതിൽ എന്തു കാണണമെന്നായിരിക്കും കർത്താവാഗ്രഹിച്ചതു? കേവലം വിജനമായ ഒരു പ്രദേശം, വിശപ്പുകൊണ്ടു പരവശരായ ജനസമൂഹം. അവിടെ കൂട്ടായ്മയുടെയും സംതൃപ്തിയുടെയും ഒരു ചിത്രമാണ് അല്പസമയം കഴിഞ്ഞപ്പോൾ ദൃശ്യമായതു. ഏശായയുടെ പ്രവചനം (35-ാംഅദ്ധ്യായം) നിറവേറുന്നതും അവൻ ദർശിച്ചു. വിശുദ്ധസഭയുടെ കൂട്ടായ്മയിൽ സന്തോഷവും ക്രമീകരണവും സംതൃപ്തിയുമുള്ള ഒരു ജീവിതാനുഭവത്തിലേക്കു ജനം ആനയിക്കപ്പെടുന്നതു അവൻ കണ്ടു. ദൈവകൃപയാൽ, ലോകത്തിന്റെ പ്രകൃതവും പാപവും രൂപാന്തരപ്പെടുന്നതു അവൻ ഹൃദയകണ്ണുകൾകൊണ്ടു ദർശിച്ചു. തന്റെ സാന്നിദ്ധ്യംമൂലമാണു ആ അതിശയം നിറവേറിയതും. ക്രിസ്തുവിന്റെ രൂപാന്തരശക്തിയിലുള്ള സാന്നിദ്ധ്യമുള്ളിടത്തോളം അതു സ്വാഭാവികമത്രേ. അതുപോലെയുള്ള വിജനപ്രദേശവും വിശക്കുന്ന ജനാവലിയും നമ്മുടെയിടയിലുമുണ്ട്. അതിനോടു നമുക്കുള്ള മനോഭാവം എന്ത്?

വെള്ളി. പുറപ്പാട്. 33. 12—23.

യഹോവയും മോശയും തമ്മിലുള്ള ഒരു സംഭാഷണമാണു ഇന്നു നമ്മുടെ ചിന്താവിഷയം. ദൈവം തന്റെ സാന്നിദ്ധ്യം മോശയ്ക്കു വാഗ്ദത്തം ചെയ്യുകയും മോശ അതിൽ തനിക്കുള്ള വിശ്വാസം പുതുക്കുകയും ചെയ്യുന്നു. "നിന്റെ വഴി എന്നെ അറിയിക്കേണമേ" എന്ന പ്രാർത്ഥനയിൽനിന്നു ഒരു പടികൂടി മുന്നോട്ടു കടന്നു "നിന്റെ തേജസ്സ് എനിക്കു കാണിച്ചുതരേണമേ" എന്നു മോശ അപേക്ഷിക്കുന്നു. എങ്കിലും ദൈവത്തിന്റെ തേജോപൂർണ്ണത കാണുവാൻ മനുഷ്യൻ അപ്രാപ്യനാണെന്നുള്ള പ്രഖ്യാപനമാണു നം 20-ാംവാക്യത്തിൽ കാണുന്നതു. എന്നുതന്നെയല്ല ഭാഗികമായ ഒരു ദർശനം മാത്രമാണു ലഭിച്ചതും. "ദൈവമേ നിന്റെ വഴി എനിക്കു

# സഭയുടെ ആത്മീയപുനരുദ്ധാരണം

## ശ്രദ്ധിക്കേണ്ട ചില ചുമതലകൾ

പി. ജി. ജോർജ്, സണ്ടേസ്കൂൾ ഇൻസ്പെക്ടർ, പത്തനംതിട്ട.

ആത്മീയ പ്രബുദ്ധതയിൽനിന്നും മതതീഷ്ണതയിൽനിന്നും രൂപമെടുത്തു് സജീവമായി സൃഷ്ടിപരമായ ആദർശങ്ങൾക്കുവേണ്ടി നിലകൊള്ളുന്ന സ്ഥാപനങ്ങൾ ഇടവകകളിൽ തുലോം കുറവാണു്. മതം ഒരുവന്റെ സർവ്വ ഇന്ദ്രിയങ്ങളിലും ലയിച്ചു ചേരേണ്ടതും വെളിയിലോട്ടു പ്രവഹിച്ചു് അന്യരിലേക്കു വ്യാപരിക്കേണ്ടതും ആകുന്നു. എന്നാൽ മതബോധം ഇന്നു് എവിടെയും കുറവാണു്. മനുഷ്യപുത്രൻ വരുമ്പോൾ ഭൂമിയിൽ വിശ്വാസം കണ്ടെത്തുകയില്ല എന്നു പറഞ്ഞതിനോടു ഈക്കാലം ഒത്തിരിക്കുന്നു.

സണ്ടേസ്കൂൾ, യുവജനസമാജം എന്നിവസംബന്ധിച്ചുള്ള ഔദ്യോഗിക കൃത്യനിർവഹണത്തിനു ഞാൻ പല ഇടവകകളും ചുററിസഞ്ചരിക്കുന്നതിനിടയിൽ അനുഭവപ്പെട്ട ചില കാര്യങ്ങൾ പൊതുജനസമക്ഷം അവതരിപ്പിക്കേണ്ടതു കർത്തവ്യമായി കരുതുകയാൽ ഇപ്രകാരം എഴുതുന്നതാകുന്നു.

### 1. സണ്ടേസ്കൂൾ

ഓരോ ഇടവകയിലെയും പ്രാപ്തന്മാരും വിദ്യാനിപുണരും, സുവിശേഷതല്പരരും ആയ ഒരു സെററ് യുവാക്കന്മാരാൽ നടത്തപ്പെടേണ്ടതത്രെ സണ്ടേസ്കൂൾ. എന്നാൽ യോഗ്യന്മാരായ അദ്ധ്യാപകന്മാരെ കിട്ടാതെ വിഷമിക്കുന്ന സ്കൂളുകളാണു് അധികവും ഉള്ളതു്. ഇതിന്റെ ആവശ്യബോധം ഇടവപ്പട്ടക്കാർക്കും ഇടവക പ്രധാനികൾക്കും ഇതുവരെ ഉണ്ടായിട്ടില്ല. വി. കുർബാന കഴിഞ്ഞാലുടൻ പള്ളിയും പരിസരവും വിട്ടുപോകുന്ന പട്ടക്കാരെയാണു് അധികവും കാണുന്നതു്. പ്രാപ്തന്മാരായ അദ്ധ്യാപകന്മാരെ കണ്ടുപിടിക്കുവാൻ അച്ചന്മാർ ബദ്ധപ്പെട്ടിറങ്ങാതെ സാദ്ധ്യമല്ല. ഏതു ഇടവകയിലും കൊള്ളാവുന്നവർ കുറെപ്പേർ കാണും. അവരെ ഇതിലേക്കു ആകർഷിച്ചു രംഗത്തിറക്കുവാൻ ബ. പട്ടക്കാർ ശ്രമിക്കണം. ഇടവകയിലെ ന്യൂനപക്ഷം കുട്ടികൾ മാത്രം സംബന്ധിക്കുന്ന നാമമാത്രമായ സ്കൂളുകൾ നടത്തുന്നതുകൊണ്ടു എന്തു പ്രയോജനം ഉണ്ടാകുന്നു? ഈ പ്രസ്ഥാനം ഓരോ ഇടവകയിലും സജീവമാകാതെ സഭയുടെ ആത്മീയപുനരുദ്ധാരണം സാദ്ധ്യമല്ല. തീർച്ചയാണു്.

നമ്മുടെ പട്ടക്കാർക്കു ഇടവകകളിൽ വേണ്ടത്ര ജോലി ചെയ്യുവാനില്ലാതെ അവർ ഇതരജോലികളിലേക്കു തലചായിച്ചിരിക്കുകയാണു്. “ക്രിസ്തുസഭയിൽ വൈദീകർ മുതലായ സ്വാ[illegible]പരരായ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്നവർ ധനസമ്പാദനത്തിനായി ഇതര മാർഗ്ഗങ്ങൾ അവലംബിച്ചുകൂടാത്തതാകുന്നു. (സുവിശേഷവ്യാഖ്യാനം എന്ന പുസ്തകം പുറം 117-118)

ഇടവകപ്പട്ടക്കാർ സ്കൂൾ ജോലിയും മററും വിട്ടു മുഴുവൻ സമയവും “എന്റെ ഇടവകയും ആടുകളും” എന്ന ചിന്താഭാരത്തോടുകൂടി ഇനിയും പ്രവർത്തിക്കുന്നില്ലെങ്കിൽ നമ്മുടെ സമുദായത്തിന്റെ പോക്കു മേല്പോട്ടല്ല, കീഴോട്ടാണു്. ഇതിനാവശ്യമായ നിയമങ്ങളും കർമ്മപദ്ധതികളും എത്രയും വേഗം ആസൂത്രണം ചെയ്യേണ്ടതത്രേ.

### 2. ഇതരസമാജങ്ങൾ

യുവാക്കന്മാരുടെ അജയ്യശക്തിപരാക്രമങ്ങൾ ഒരുമിച്ചു ക്രിസ്തുരാജ്യത്തിന്റെ കെട്ടുപണിക്കു ഉപയോഗിക്കത്തക്കവണ്ണം നമുക്കു സാദ്ധ്യമോ? സഭാമാതാവിനു ഈദൃശഭാഗ്യാവസ്ഥ ലഭ്യമോ? വിശ്വാസാചാരങ്ങൾ വേദപുസ്തകം മുതലായവയെ സംബന്ധിച്ചുള്ള ക്ലാസ്സുകളും പ്രസംഗങ്ങളും നടത്തി യുവാക്കന്മാരെ മതത്തിൽ അടിയുറച്ച വിശ്വാസവീരന്മാരായി ഉണർത്തുന്നതിനു യുവജനസംഘടനകൾ ഓരോ ഇടവകയിലും സ്ഥാപിച്ചു നടത്തുന്നതു് ആവശ്യമല്ലയോ? ഇതൊന്നും മിക്ക ഇടവകകളിലും കാണുന്നില്ല.

സ്ത്രീസമാജങ്ങൾ നടത്തുന്നതുമൂലം നമ്മുടെ കുടുംബങ്ങൾ നേരെയാക്കാം. കുടുംബം മാതാക്കളുടെ കൈയിൽ ഇരിക്കുന്നുവെങ്കിൽ അവരെ ഉപദേശം കൊടുത്തു ഉണർത്തി ഉത്തമഗൃഹനായികകളാക്കി വിട്ടാൽ സഭാകാര്യം നേരെയായിവരും.

### 3. ഭവനസന്ദർശനം

ചെറുപ്പക്കാരായ ഞങ്ങൾ ഇപ്പോൾ മാക്കാംകുന്നു ഇടവകയിലെ ഭവനങ്ങൾ സന്ദർശിച്ചുകൊണ്ടിരിക്കുകയാണു്. വീടുകൾ അധികവും ആത്മീക അധഃപതനത്തിൽ ആണ്ടുകിടക്കുകയാണു്. വേദപുസ്തകവും പ്രാർത്ഥനയും ഇല്ലാത്ത ഭവനങ്ങളാണധികവും. ഒന്നുരണ്ടു ഭവനത്തിൽ ഉള്ളവർ അമ്പതുനോമ്പു വന്നതും പോയതും അറിഞ്ഞില്ല. ഒരു ഭവനത്തിൽ 23 വയസ്സുള്ള മൂത്തപുത്രനു കുരിശുവരയ്ക്കുവാൻ അറിഞ്ഞുകൂടാ. ഓശാനയ്ക്കു മാത്രം പള്ളിയിൽ പോയവരും ഉണ്ടു്. നോമ്പില്ലാത്ത വീടുകളിലും നോമ്പു വീടൽ വലിയ മേളമായിത്തന്നെയാണു കഴിക്കുന്നതു്. വസ്ത്രങ്ങളില്ലാത്തതുമൂലം പള്ളിയിൽ പോകാത്തവർ അനവധി ഉണ്ടു്. ഈ വിവരങ്ങൾ നേരിട്ടു കണ്ടറിഞ്ഞ വസ്തുതകളാണു്. ചുരുക്കിപ്പറഞ്ഞാൽ സുറിയാനിസഭയുടെ അന്ധകാരവശങ്ങൾ കാണണമെങ്കിൽ ഇടവകപ്രാന്തങ്ങളിലേക്കു കടന്നു ചെല്ലണം. അങ്ങിൽ ഒരിക്കലെങ്കിലും പട്ടക്കാരും ജനങ്ങളും ചേർന്നു വീട്ടുസന്ദർശനം ന

---

കാണിച്ചുതരേണമേ” എന്നുള്ള പ്രാർത്ഥനയിൽനിന്നു് “ദൈവമേ നിന്നെ തന്നെ എനിക്കു കാണിച്ചുതരേണമേ” എന്നു പ്രാർത്ഥിക്കുന്ന ഒരു പടിയിലേക്കു് നാം ഉയർന്നിട്ടുണ്ടോ?

ശനി. 1. രാജാ. 19. 8-13.

കർമ്മേൽപർവ്വതത്തിൽവച്ചു് ബാലിന്റെമേലും അവന്റെ പ്രവാചകന്മാർമേലും ഏലിയാ ഒരു വലിയ വിജയം നേടി. എങ്കിലും തന്റെ വിജയത്തിന്റെ വൈശിഷ്ട്യത്തെ കളങ്കപ്പെടുത്തുവാനേ ആ പ്രവാചകന്മാരോടുള്ള അവന്റെ വർത്തന ഉതകിയുള്ളു. എന്നുതന്നെയല്ല ഈസബെലിന്റെ ശത്രുതയെ ഭയപ്പെട്ടു പലായനം ചെയ്യുവാൻ അവൻ നിർബന്ധിതനാകുകയും ചെയ്തു. എങ്കിലും അവന്റെ ദൈവത്തിന്റെ സാന്നിദ്ധ്യം ഉണ്ടെന്നു കരുതിയിരുന്ന ഹോറേബുപർവ്വതത്തിലേക്കാണു അവൻ ഗമിച്ചതു്. “അവിടെ അവനു് എന്തു കാര്യം” എന്ന യഹോവയുടെ ചോദ്യത്തിനു് ഏലിയാ മനംതളർന്ന ഒരു മറുപടിയാണു നൽകിയതു്. തുടർന്നു ഏലിയായിക്കുണ്ടായ ദർശനം വളരെ അർത്ഥവത്തായ ഒന്നാണു്. കൊടുങ്കാററു്, ഭൂമികുലുക്കം, അഗ്നി ഇവയെല്ലാം പ്രകൃതിയുടെ ഭയങ്കരശക്തികളാണു്. എന്നാൽ അവയിലെങ്ങും യഹോവ ഇല്ലായിരുന്നു. ശാന്തതയിൽ മൃദുസ്വരമായി ദൈവത്തിന്റെ ശബ്ദം അവൻ കേട്ടു. ആ മൃദുസ്വരം കേൾക്കുവാൻ നാമും പഠിക്കേണ്ടിയിരിക്കുന്നു

# സിറിയൻ വിദ്യാർത്ഥി സമ്മേളനം

(കെ. വി. മാമ്മൻ,–ഒരു ഡലിഗേററു്.)

മലങ്കര സുറിയാനി സഭയിലെ യുവാക്കന്മാരുടെ ആദ്ധ്യാത്മികവും, സാമൂഹ്യവുമായുള്ള ഉന്നമനത്തെ ലാക്കാക്കി പ്രവർത്തനം ചെയ്യുന്ന സിറിയൻ വിദ്യാർത്ഥി കോൺഫറൻസിന്റെ 44–ാമതു വാർഷികസമ്മേളനം തിരുമൂലപുരം ബാലികാമഠം ഇംഗ്ലീഷ് ഹൈസ്കൂളിൽവച്ചു 1952മേയ്ഒന്നുമുതൽ ആറുവരെയുള്ള ദിവസങ്ങളിൽ പൂർവാധികം ഭംഗിയായി നടന്നിരിക്കുന്നു. പ്രകൃതിസൗന്ദര്യം കവിഞ്ഞൊഴുകുന്നതും, പുഷ്പിച്ച വൃക്ഷലതാദികളാലും പുൽമാലികകളാലും ചുററപ്പെട്ടിരിക്കുന്നതുമായ ബാലികമഠത്തിൽ ആധുനിക ജീവിതസജ്ജീകരണങ്ങൾ തികച്ചുംസുലഭമായിരുന്നു. അല്പംദൂരത്തായി ഒഴുകുന്ന മണിമലയാറു കോൺഫറൻസിന്റെ പശ്ചാത്തലത്തിനു മാററുകൂട്ടി. കോൺഫറൻസിനു ഇത്രയും സൗകര്യമുള്ള സ്ഥാനം കേരളത്തിൽ അനന്യസുലഭമാണെന്നു പറയേണ്ടിയിരിക്കുന്നു.

സമ്മേളനം സമാരംഭിച്ചതു മാർ തേവോദോസിയോസ് തിരുമേനിയുടെ ഉൽഘാടനപ്രസംഗത്തോടുകൂടിയായിരുന്നു. പ്രസംഗം ഇപ്രകാരം സംഗ്രഹിക്കാം. "വിദ്യാർത്ഥികോൺഫറൻസ് സമാരംഭിച്ചതുതന്നെ ബാലികാമഠത്തിൽ വച്ചാണ്.

വിവിധസ്ഥലങ്ങളിൽനിന്നും 120 ഡലിഗേററുകൾ സംബന്ധിച്ചിരുന്നു. തുമ്പമൺ, നിരണം, കുന്നംകുളം ആദിയായ മുഖ്യ കേന്ദ്രങ്ങളിൽനിന്നു് ആളുകൾ ഇല്ലായിരുന്നു. വടക്കുസഭയുടെ ശ്രദ്ധ കേന്ദ്രീകരിക്കേണ്ടതാത്യാവശ്യമാണ്. കൂടുതൽ ഡലിഗേററുകൾ വന്നിരുന്നതു പത്തനംതിട്ടയിൽ നിന്നായിരുന്നു. ഈ വർഷം കോൺഫറൻസിനു സന്നിഹിതരായവരിൽ പ്രായമുള്ളവരുടെ സംഖ്യ വളരെ കുറവായിരുന്നു. അവരുടെ താല്പര്യക്കുറവാണോ ഇതിനു കാരണമെന്നു പലരും ചോദിച്ചു. കോൺഫറൻസു വാരമായ മേമാസം ആദ്യവാരത്തിൽതന്നെ മററു സമ്മേളനങ്ങൾ നടത്തപ്പെടുന്നതും മുഴുവൻ സമയവും വിനിയോഗിച്ചു പ്രവർത്തിക്കുന്ന ഒരു സഞ്ചാര സെക്രട്ടറിയുടെ അഭാവവും കോൺഫറൻസിന്റെ വിജയപ്രദവുമായ നടത്തിപ്പിനു ഹാനികരമാണ്. ഈ വർഷത്തെ പ്രധാനപ്രാസംഗികൻ റെ. മാഡൻ (W. B. Madon) ആയിരുന്നു. പത്രോസിന്റെ ഒന്നാം ലേഖനത്തെ അടിസ്ഥാനപ്പെടുത്തി അദ്ദേഹം ചെയ്ത പ്രഭാഷണങ്ങൾ ഭക്തിസംപൂർണ്ണങ്ങളും ആദ്ധ്യാത്മികാനുഭവസമ്പന്നവുമായിരുന്നു. (Bible study outline) വേദപഠനഗ്രൂപ്പുകൾക്കു വളരെ പ്രയോജനം ചെയ്തു. സമ്മേളനത്തിന്റെ ചിന്താവിഷയം The Relevance of Christ for Today എന്നതായിരുന്നു.

The unique claim of the unique Christ, The Relevance of the church എന്നീ വിഷയങ്ങളെപ്പററി യഥാക്രമം റെ. ഡീക്കൻ എം. വി. ജോർജ് എം. എ. ബി. ഡി റെ. ഡീക്കൻ, കെ. സി. ജോസഫ് എം. എ. എന്നിവർ ചെയ്ത വിജ്ഞാനപ്രദങ്ങളായ പ്രഭാഷണങ്ങളുടെ മധുരിമ ഞങ്ങൾ ഇതിനുമുമ്പു് അധികം ആസ്വദിച്ചിട്ടില്ലെന്നു ശ്രോതാക്കളായ ഞ

ടത്തേണ്ടതു് അത്യാവശ്യമാണ്. എങ്കിൽമാത്രമേ വ്യക്തികൾ ഉണരുകയും, തദ്വാരാ സഭയ്ക്കു ചൈതന്യം ഉണ്ടാകുകയുമുള്ളു. ഇപ്പോൾ വിലയേറിയ മുത്തുകൾ ചേററിലേക്കും കുഴിയിലേക്കും എറിഞ്ഞുകളഞ്ഞിരിക്കുകയാണ്. സ്വർഗ്ഗരാജ്യം അലങ്കരിക്കപ്പെടേണ്ട വിശിഷ്ടമുത്തുകളാകുന്ന മനുഷ്യരാശിയെ അന്വേഷിച്ചിറങ്ങിപ്പുറപ്പെടാം.

സഭയുടെ ആത്മീയ പുനരുദ്ധാരണം സംബന്ധിച്ച വിപുലമായ പദ്ധതികൾ സമുദായ പ്രധാനികൾ ക്രോഡീകരിക്കുകയാണല്ലോ. ഓരോ ഇടവകയും പ്രത്യേക ഘടകമാക്കി അവിടെ ആവശ്യമായതെല്ലാം സ്ഥാപിച്ചു്, സ്വയംപര്യാപ്തത നേടിക്കൊടുത്തു്, സഭയെ ഒന്നാകെ മുമ്പോട്ടു നയിക്കണം. ഓരോ ഇടവകയിൽനിന്നും കുറെ പേർ വീതം ചേർന്നുള്ള ഒരു സന്നദ്ധസുവിശേഷസംഘം ഓരോ ഭദ്രാസനത്തിനും ഉണ്ടായിരിക്കണം. പട്ടക്കാരും ഈ വേലക്കാരുംകൂടി ചേരുമ്പോൾ ഇടവകയുടെ ഉദ്ധാരണകൃത്യങ്ങൾ വിജയപ്രദമാകും. സഭയുടെ ഇന്നത്തെ ആവശ്യം അനുസരണവും ആത്മീയ ഉർണവും സുവിശേഷപ്രഘോഷണവുമാണ്. കർത്താവിന്റെ നിർമ്മലമായഉപദേശം അതിന്റെ തനിനിറത്തിൽ സർവദാ ഉപദേശിക്കപ്പെടണം. ഓരോ ക്രിസ്ത്യാനിയും ക്രിസ്തുവിനെ അന്യർക്കു കാണിച്ചുകൊടുക്കണം. ആകയാൽ ഇടവകകളുടെ പുനഃസംവിധാനക്രിയകളിൽ നമുക്കു ഉണർന്നു പ്രവർത്തിക്കാം. ഇന്നു നാമമാത്രമായി നടത്തപ്പെടുന്ന സ്ഥാപനങ്ങൾ സജീവമായി രൂപാന്തരപ്പെടട്ടെ! എന്തെന്നാൽ "ആമേൻ. ഇതാ അവൻ മേഘാരൂഢനായി വരുന്നു. ഏതുകണ്ണും അവനെ കുത്തിത്തുളച്ചവരും അവനെ കാണും. ഭൂമിയിലെ ഗോത്രങ്ങൾ ഒക്കെയും അവനെച്ചൊല്ലി വിലപിക്കും. ഉവ്വ്; ആമേൻ" വെളി. 1. 7.

Rge6. 4 No. T Licence No 498 Dated 20-8-1946 M. Reg. 5286

# THE CHURCH WEEKLY

ങ്ങൾ സംശിതകമ്പം സമ്മതിച്ചു. (പ്രസംഗങ്ങൾ പിന്നാലെ)

സഭയുടെ പുനരാഗമനത്തിനാവശ്യമായ കാര്യങ്ങളെപ്പററിയുള്ള ചർച്ചയിൽ ഒരാത്മീകപുനരുദ്ധാരണം ആദ്യം നമ്മിൽതന്നെ ഉണ്ടാകണമെന്നും പിന്നീട്ട് അതു് സ്കൂളുകൾ, കോളജുകൾ ഇടവകകൾ എന്നിവിടങ്ങളിലേക്ക വികസിപ്പിക്കണമെന്നും സഭാംഗങ്ങൾ തിയോളജി പഠിക്കണമെന്നും, നമ്മുടെ സഭ ഒരു മിഷ്യനറി സഭയായിത്തീൎന്നു വിദേശങ്ങളിൽ വേല ആരംഭിക്കണമെന്നും മററും മി. സി. [illegible] ഐ. [illegible]ട്ടി എം. എ. നിർദ്ദേശിച്ചു.— ദൈവരാജ്യം എന്ന പഠനത്തിൽ ദൈവം ക്രിസ്തുവിൽ സമീപസ്ഥനാണെന്നും, എല്ലാ നന്മകളും ശക്തിയും ദൈവത്തിൽ നിന്നു പുറപ്പെടുന്നവെന്നും, അതിനാൽ ആകമാനജീവിതത്തിനു ഒരു വ്യതിയാനം വരുത്തി ദൈവഹിതത്തിനനുസരണമായി രൂപാന്തരപ്പെടുത്തണമെന്നും മി. കെ. എം. ചെറിയാൻ എം. എ. ഒരു പ്രസംഗത്തിൽ പ്രസ്താവിച്ചു.

പതിവുപോലെയുള്ള സോഷ്യൽ യോഗം വിനോദകലാസമ്പന്നനായ മി. റി. ഒ. മാത്യുവിന്റെ അദ്ധ്യക്ഷതയിൽ നടന്നു. ജേക്കബ് കുര്യൻ സ്മാരക മെഡലിനു പ്രസംഗമത്സരത്തിൽ ഒന്നാമതു ജയിച്ച മി. റി. ജി. ജോണും രണ്ടാമതു ജയിച്ച മി. സി. വി. ചെറിയാൻ ക്ളേറിയും അർഹരായി. Follow up മീററിംഗിൽ ക്രിയാത്മകങ്ങളായ പല സേവന സരണികളിലേക്കും യുവജനങ്ങളെ തിരിച്ചുവിടുന്നതിനുള്ള വഴികൾ കണ്ടുപിടിച്ച് ഇടവകസന്ദർശനത്തിനു ആവശ്യമായ നിർദ്ദേശങ്ങൾ റവ. ഡീക്കൻ. കെ.സി. ഉമ്മൻ ബി.എ. കൊടുത്തു.

കോൺഫറൻസു കഴിഞ്ഞു വെരി. റവ. റമ്പാൻ. പി. ഇ. ദാനിയേൽ അവർകളുടെ നേതൃത്വത്തിൽ നടത്തപ്പെട്ട ധ്യാനയോഗത്തിൽ 40 പേർ സംബന്ധിച്ചു. ധ്യാനയോഗം വിജയപ്രദവും, അനുഗ്രഹപ്രദവുമായിരുന്നു. കോൺഫറൻസിനു വരുന്ന എല്ലാ അംഗങ്ങളും ധ്യാനയോഗത്തിൽ കൂട്ടത്തിലായി പങ്കെടുക്കുന്നതു നന്നായിരിക്കും. കാര്യാലോചനമീററിങ്ങിൽ മാർ തേവോദോസിയോസ് തിരുമേനി പ്രസിഡന്റായും, പി.ഇ. ദാനിയേൽ റമ്പാൻ [illegible] മി. ജോൺ വറുഗീസ് എന്നിവർ വൈസ്പ്രസിഡന്റന്മാരായും, മി. എം. തൊമ്മൻ ജനറൽ സെക്രട്ടറിയായും മററുമുള്ള ഒരു ഭരണസമിതിയെ അടുത്ത വർഷത്തേക്ക തെരഞ്ഞെടുത്തു. പത്തനംതിട്ട കോളജിന്റെ ആവിർഭാവത്തിൽ സന്തോഷിക്കുന്ന പ്രമേയത്തെ പിൻതാങ്ങി മി. മാത്തൻതരകൻ ഒരു പ്രസംഗം ചെയ്തു.

മേ 4—ാംനു 11 മണിക്ക പ. കാതോലിക്കാബാവാ തിരുമനസ്സിലെ മഹനീയ അദ്ധ്യക്ഷതയിൽ വാർഷീകസമ്മേളനം നടത്തപ്പെട്ടു. റവ. ഡീക്കൻ കെ. ഒ. ജേക്കബിന്റെ സ്വാഗതപ്രസംഗാനന്തരം അദ്ധ്യക്ഷൻ തിരുമേനി ഇപ്രകാരം കല്പിച്ചു "സഭയുടെ മക്കൾ എന്നനിലയിൽ നിങ്ങളെ കാണുന്നതു നമുക്ക വളരെ ആനന്ദമാണു്. കമ്മ്യൂണിസ്റ്റുകാരുടെ സ്വാതന്ത്ര്യത്തിൽ വ്യാമോഹിക്കാതെ യേശുവിന്റെ സ്വാതന്ത്ര്യത്തെ നിങ്ങൾ അഭിലഷിക്കണം. സഭ ദൈവത്തിന്റേതാണു്. സത്യവിശ്വാസവും അതിനനുസരണമായ പ്രവർത്തിയുമുള്ളവരായി മുന്നോട്ട പോകണം. നിങ്ങൾ വിശ്വാസികളാണെങ്കിലും നിങ്ങൾക്ക വിശ്വാസമറിഞ്ഞുകൂടാ. കിഴക്കൻ സഭകളുടെ വിശ്വാസത്തെ ആരും കുററം പറയുകയില്ല. പാപ്പാപോലും അതു സമ്മതിച്ചിട്ടുണ്ടു്. ക്രിസ്തുവിന്റെ ശരീരം ഭക്ഷിച്ചെങ്കിലേ രക്ഷ പ്രാപിക്കുവാൻ സാധിക്കുകയുള്ളു. ഓർമ്മയ്ക്കായി അപ്പവും വീഞ്ഞും അനുഭവിക്കുന്നവർ കർത്താവിന്റെ ശരീരത്തിലുൾപ്പെട്ടവരല്ല. സത്യവിശ്വാസവും, നമസ്കാരങ്ങളും നിങ്ങൾ പഠിക്കണം. നാം പ്രാർത്ഥനപുസ്തകം എന്നു പറയുകയില്ല. നമസ്കാരപുസ്തകം എന്നേ പറയൂ. പ്രാർത്ഥന കേവലം അർത്ഥന—യാചനമാത്രമാണു്. നമസ്കാരം—ആരാധനയാണു്." ഡീക്കൻ എം. വി. ജോർജ്ജ് ആത്മീയപുനരുദ്ധാ[illegible]കമ്മിററിയുടെ ദശമുഖപദ്ധ[illegible]പ്പററിയും, പട്ടക്കാർ ഭവനസ[illegible]ന്ദർശിക്കേണ്ടതിന്റെ ആ[illegible]തയെപ്പററിയും മിഷ്യനറി പ്രശ്[illegible]നങ്ങളെക്കുറിച്ചും ഒരു വിജ്ഞാനപ്രദമായ പ്രസംഗം ചെയ്തു. ക്രിസ്തീയ ഐക്യത്തിന്റെ ആവശ്യകതയെപ്പററിയും അതിനുള്ള വിഷമതകളെപ്പ[illegible] ഫാദർ മാഡനും ഒരു പ്രസംഗം [illegible]ചെയ്തു. ജനറൽ സെക്രട്ടറി. മി. എ[illegible] തൊമ്മൻ ബി. എ. യുടെ കൃതജ്ഞതയോടുകൂടി യോഗം സമാപിച്ചു.

ഈ വർഷത്തെ കോൺഫറൻസിൽ ഭക്ഷണസൌകര്യങ്ങളുടെ ചുമതല വഹിച്ച ബാലികാമഠം ഹെഡ്മാസ്റ്റർ മി. പി.വി. വറുഗീസ് ബി. എ.എൽ. റി. യുടെ സേവനം വളരെ സഹായകരമായിരുന്നു. ഈ ആണ്ടത്തെ ഡെലിഗേററുകളുടെ അച്ചടക്കത്തിൽ സന്തോഷിച്ചുകൊണ്ടു കോൺഫറൻസിനുവേണ്ടി എല്ലാവർഷവും ബാലികാമഠം കൊടുക്കുന്നതിനു തനിക്ക് സന്തോഷമാണെന്നു മിസ്സ് ബ്രൂക്സ്മിത്തു മദാമ്മ പറയുകയുണ്ടായി.



Printed and Published by K. M. Abraham B. A. at the Malayala Manorama Press, Kottayam